ശ്രീ

# ശിവരാത്രിമാഹാത്മ്യം

അഥവാ

# സൌദാസചരിത്രം

ആട്ടക്കഥ

---

"യശ്ചേമാംശൃണുയാന്നിത്യംകഥാംധൎമ്മീമനോഹരാം
ശ്രാവയേദ്വാജനോഭക്ത്യാസയാതിപരമാംഗതിം॥

ഇതികഥിതമശേഷം ശ്രേയസാമാദിബീജം
ഭവശതദുരിതഘ്നംധ്വസ്തമോഹാന്ധകാരം।
ചരിതമമരഗേയംമന്മഥാരേരുദാരം
സതതമപിനിഷേവ്യംസദ്ഭിരത്ഭിശ്ചലോകൈഃ"॥

(ശിവമാഹാത്മ്യം)



ഗ്രന്ഥകൎത്താ

---

പുന്നത്തൂർ ഗോദശങ്കര
ഇളയ തമ്പുരാൻ തിരുമനസ്സുകൊണ്ടു

കുന്നംകുളം
കെ. വി. പി. പ്രസ്സിൽ അച്ചടിക്കപ്പെട്ടതു.
22-12-1922

(...ട്ടണ.) Copy right. (വില 8 അണ)

His Highness Rama Varma The Ninth Prince of Cochin. Palace. Trivandrum
With the best compliments of the author.
Krishnanunni Nayar(?) 1928

# ശൌദ്ധികം

| പക്ഷം | പംക്തി | ദുഷ്ടമുദ്രിതം | സ്പഷ്ടപാഠം |
|---|---|---|---|
| ൭ | ൪ | ചെമ്പട | മുറിയടന്ത |
| ൮ | ൧ | നിശ്ചയമൻ | നിശമയൻ |
| ടി | ൮ | ഭാഗ്യമ | ഭാഗധേയമ |
| ൧൧ | ൧൮ | മ ധരനാം | മ കരനാം |
| ൧൩ | ൧൩ | ഉർവ്വാരാധിപ | ഉർവ്വരാധിപ |
| ൧൮ | ൨ | നേപഥ്യ.മനസ്സഃ | മനേപഷ് ട്ടമനസഃ |
| ടി | ൮ | അവിചിന്തന്തി | അവിചിന്തന്തി |
| ൨൪ | ൧ | അടന്ത | മുറിയടന്ത |
| ടി | ൬ | കിള്ള | കിളി (എല്ലാററിന്നും) |
| ൩൨ | ൨൨ | കൃന്തി | കൃന്ധ |
| ൩൭ | ൨൧ | ശശ്രൂഷേ | ശുശ്രൂഷേ |
| ൩൪ | ൨൦ | അവേക്ഷിഷി | അവൈക്ഷിഷി |
| ൩൯ | ൩ | ശപസധാരി | ശപസൽഫണി |

N. B. വിശിഷ്ടസന്ധികളെക്കൂട്ടി ഉച്ചരിക്കുകയും വേണം.

| | | | |
|---|---|---|---|
| *I* | ൨൧ | എന്നലും | എന്നിലും |
| *II* | ൩൩ | ആകൃതിയൽ | ആകൃതിയിൽ |
| *III* | ൪ | സ്വകാര്യമല്ല | സ്വീകാര്യമല്ല |
| *IV* | ൧൧ | പ്രചിനകവികൾ | പ്രാചീനകവികൾ |
| ടി | ൧൪ | ഗണച്ചിരി | ഗണിച്ചിരി |
| ടി | ൨൪ | ജനിക്ക | ജനിക്ക |
| *V* | ൨൦ | നിവത്തക്കായി | നിവൃത്തിക്കായി |
| ടി | ൨൩ | പുത്രോൽപഠനം | പുത്രോൽപാദനം |
| ടി | ടി | ചെയ്യുക്കാം | ചെയ്യിക്കാം |
| ടി | ൨൪ | മാഹാത്മത്തെ | മാഹാത്മ്യത്തെ |
| ടി | ൨൯ | ഭ്രാന്തനാക്കത്തി | ഭ്രാന്തനാക്കിത്തീ |






Most Respectfully

DEDICATED

*TO*

HIS HIGHNESS

Sir Sree Rama Varma, G. C. I. E.

THE

MAHARAJAH OF COCHIN.



# ഉപോൽഘാതം




## ൧. ആട്ടക്കഥയെപ്പററി സാമാന്യമായ ഒരു നിരൂപണം

സ്ഥാവരജംഗമരൂപമായിരിക്കുന്ന പ്രപഞ്ചസൃഷ്ടിയുടെ ഉദ്ദേശം ഇന്നതെന്ന മനുഷ്യബുദ്ധിക്കു ഗോചരമല്ലാത്തതിനാൽ പുരാതനന്മാരായ മഹാമുനികൾ അതു മഹേശ്വരന്റെ ലീലാകൈവല്യമെന്നു മാത്രം സമാധാനിക്കുന്നു. മനുഷ്യരുടെ ശ്രേയസ്സു തങ്ങളിൽ സ്വായത്തമായിരിക്കണമെന്നത്രെ ദൈവമതം. അവൎക്കു സ്വതസ്സിദ്ധമായ വിശേഷബുദ്ധിതന്നെ അതിന്നു പ്രമാണം. ശ്രേയസ്സമ്പാദനമാൎഗ്ഗങ്ങൾ ഭിന്നങ്ങളായി വിഭജിക്കപ്പെടുന്നതുകൊണ്ടു, മനുഷ്യബുദ്ധിക്കു ഇന്നവിധം വേണമെന്നു തീൎച്ചപ്പെടുത്തുവാൻ ശക്തി പോരാ എന്നു വെളിവാകുന്നുണ്ടു. ജനങ്ങൾ ധൎമ്മാധൎമ്മങ്ങളെ വേണ്ടപോലെ തിരിച്ചറിഞ്ഞു പ്രവൃത്തിച്ചാൽ മാത്രമേ ശ്രേയോൎഹന്മാരായ്ത്തീരുകയുള്ളൂ. എന്നിരിക്കെ അവരുടെ പ്രയത്നത്തെ ലഘൂകരിക്കുന്നതിന്നു തന്നെ വേദാൎത്ഥങ്ങളെ സംഗ്രഹിച്ചു കാണിക്കുന്ന സ്മൃതികളെ ഋഷീശ്വരന്മാർ നിൎമ്മിച്ചു. കൎത്തവ്യകൎമ്മത്തെ യഥാവിധി സാധിച്ച മനുഷ്യൻ ഇഹത്തിലും പരത്തിലും ശ്രേയസ്സിനെ ലഭിക്കുന്നുവെന്നും തദിതരന്മാർ ഉഭയത്ര ക്ലേശഭാക്കുകളായ്ത്തീരുന്നുവെന്നും ദൃഷ്ടാന്തപ്പെടുത്തുകയത്രെ വ്യാസവാല്മീകി പ്രഭൃതികൾ പുരാണേതിഹാസങ്ങളെക്കൊണ്ടു സാധിച്ചതു. ഏതുവിഷയവും കേട്ടറിയുന്നതിനെക്കാൾ കണ്ടറിയുന്നതാണ മനസ്സിൽ പതിവാനധികം എളുപ്പമെന്നതു അനുഭവസിദ്ധമാണല്ലോ. എന്നാൽ വ്യവഹിതങ്ങളായ ദേശകാലങ്ങളിൽ നടന്ന ധൎമ്മാധൎമ്മങ്ങളുടെ ഫലത്തെ തദനുഗാമികൾക്കു കണ്ടറിയുവാൻ സാദ്ധ്യമല്ലല്ലോ. എങ്കിലും സാമാന്യേന അനുഭവപ്പെടുത്തുന്നതിന്നു നിൎമ്മിച്ച ഒരു ഉപായമാണ നാടകം. പൊതുജനങ്ങൾ നാടകങ്ങളിൽനിന്ന ഗുണാംശത്തെ ഗ്രഹിക്കേണമതല്ലാതെ വേഷംകെട്ടി അഭിനയിക്കുകയോ നാടകത്തെ കേവലം വിനോദഹേതുവായി കരുതുകയോ ചെയ്യരുതു. „കാവ്യാലാപാംശ്ച വൎജ്ജയൽ„ എന്ന നിഷേധിച്ചതും അതിനെ അടിസ്ഥാനപ്പെടുത്തിയാണ. കാലഭേദത്താൽ എല്ലാ വിഷയങ്ങളിലും ദോഷാംശംമാത്രം ശേഷിക്കുന്നതു സാധാരണമാണല്ലോ. നാടകവും കാലത്താൽ വളരെ ദുഷിച്ചു പോയിട്ടുണ്ടു. തമിഴനാടകക്കാർ സംസ്കൃതനാടകങ്ങളിൽനിന്ന അഭിനയം എന്ന അംശത്തെമാത്രം സ്വീകരിച്ചതല്ലാതെ മററു യാതൊരു നിബന്ധനകളേയും അവർ ആദരിക്കുന്നില്ല. അവ്യവസ്ഥാഫലമായി. ലോകകണ്ടകന്മാരായ രാക്ഷസന്മാർ നായകന്മാരായും ബീഭത്സംപ്രധാനരസമായും, നിൎവ്വഹണം അമംഗളഭൂയിഷ്ഠമായും ചിലനാടക

ങ്ങളിൽ കാണാനിടയായി. ഗ്രാമ്യഗാനങ്ങളിൽ ജനങ്ങൾക്ക വൈമുഖ്യവുമില്ലാതായി. താരാശശാങ്കമെന്ന നാടകത്തിൽ താരയുടെ ദിഗംബരതയെക്കണ്ടു രസിക്കാത്തവർ സുദുർല്ലഭം. എന്നാൽ തമിഴനാടകങ്ങളുടെ ജനനത്തിന്നു മുമ്പായി കേരളത്തിൽ കഥകളി അല്ലെങ്കിൽ ആട്ടക്കഥ എന്നൊരു സമ്പ്രദായം പ്രചാരത്തിൽ വന്നു. ഈരീതിയും സംസ്കൃതനാടകജന്യമാണെങ്കിലും അതിൽനിന്നും വളരെ വിലക്ഷണപ്പെട്ട ഒന്നാണ. ആട്ടക്കഥയുടെ ആരംഭത്തിൽ രാമായണം ഭാഗവതം ഇവ അഭിനേയവിഷയമായിരുന്നതുകൊണ്ടു ആവക കഥകളേയൊ ഗ്രന്ഥകാരന്മാരേയോ ആക്ഷേപിച്ചിരുന്നില്ല. ഭാരതത്തിലെ ചില പ്രധാനഭാഗങ്ങളെ ലക്ഷ്യമാക്കിത്തീൎത്ത ചിലകൃതികളും രസാവഹങ്ങളായിരിക്കുന്നുണ്ടു. പ്രാചീനപണ്ഡിതന്മാർ വേഷവ്യവസ്ഥിതിചെയ്തിട്ടുള്ളതും യോജിക്കുന്നുണ്ടു. എന്നാൽ നടന്മാർ സംസാരിക്കുന്നതിന്നു പകരം ഹസ്തമുദ്രകളെ കാണിക്കേണമെന്നു നിശ്ചയിച്ചതിന്നു കാരണം എനിക്കു മനസ്സിലാവുന്നില്ല. ആട്ടക്കഥയിൽ അഭിമാനമുള്ള ചില കേരളപണ്ഡിതന്മാർ അതിന്നു ചിലകാരണങ്ങളെ പറയുന്നുണ്ടെങ്കിലും വിദേശീയപണ്ഡിതന്മാരെ അവ തൃപ്തിപ്പെടുത്തുന്നില്ല. അവരുടെ അപ്രീതിയാൽ ആട്ടക്കഥെക്കു ന്യൂനതയൊന്നുമില്ലെന്നു പറയുന്നതായാൽ പിന്നെയാതൊരു മറുവടിയും പറവാനില്ല. ദുഷിച്ചുപോയ തമിഴനാടികങ്ങളെപ്പോലെ ആട്ടക്കഥയും പ്രാചീനന്മാരുടെ ഉദ്ദേശത്തിന്നു വിരോധമായി തീൎന്നിരിക്കുന്നു. ആദികാലങ്ങളിൽ ബ്രാഹ്മണരും രാജാക്കന്മാരും നാടകാഭിനയത്തിൽ നിന്നുണ്ടാകുന്ന ഗുണങ്ങളെ പ്രതീക്ഷിച്ചു ആട്ടക്കഥയുടെ ഭാരവാഹികളായിരുന്നുവെന്നൂഹിക്കാം. പൂൎവ്വന്മാരായ കേരളകവികൾ അഭിനയസമയത്തിൽ വിട്ടുകളയേണ്ടതിന്നു ചില അംശങ്ങളെ തങ്ങളുടെ കൃതികളിൽ എഴുതിച്ചേൎത്തിട്ടില്ല തന്നെ. നളചരിതം തുടങ്ങിയ ചിലകഥകളിൽ, ഓരോദിവസത്തേക്ക ഇത്രയാവാമെന്നു നിശ്ചയിച്ചാലും അതാത കഥയിൽ എഴുതിയതു മുഴുവൻ അഭിനയിക്കപ്പെടണമെന്ന ഉദ്ദേശത്തോടുകൂടിത്തന്നെയാവണം. ഇപ്പോൾ ഒരു കഥയിൽ ചില ഭാഗംമാത്രം സ്വീകരിക്കപ്പെടുന്നതേയുള്ളു. ഇങ്ങിനെ ഉപേക്ഷിക്കപ്പെടുന്നഭാഗം കഥെക്കു അനനുരൂപമാക്കിത്തീൎത്തതു ഗായകന്മാരും നടന്മാരും ആവശ്യത്തിലധികം സ്വാതന്ത്ര്യം എടുക്കുന്നതുകൊണ്ടുമായിരിക്കണം. പാട്ടുകാരും കൊട്ടുകാരും തങ്ങളുടെ സാമൎത്ഥ്യത്തെ പ്രകടിപ്പിക്കുന്നതായാൽ സാക്ഷാൽ മേളപ്പദം, കഴിഞ്ഞു കഥതുടങ്ങാറാവുമ്പോഴക്ക മദ്ധ്യരാത്രം ആവും. പിന്നെ വേഷക്കാരൻ ശൃംഗാരപദം തുടങ്ങുകയായി. അതിന്നുമുമ്പെ സ്ത്രീവേഷത്തെ നോക്കിക്കാണണം. പിന്നെ ചില ഹാവഭാവങ്ങളെ നടിക്കണം. പിന്നെ കമലം എന്നോ മറ്റോ ഒരു മുദ്ര എടുത്തു പിടിക്കുകയായി. കമലമുദ്ര അഞ്ജലിബന്ധത്തിന്റെ ആകൃതിയൽ വരും. ശൃംഗാരപദം പതിഞ്ഞമട്ടിൽ വേണ്ടതാണത്രെ. പാട്ടുകാരൻ രണ്ടാമൂന്നാ താളവട്ടം പാടിക്കഴിയുമ്പോഴക്ക വേഷക്കാരൻ കഷ്ടിപിഷ്ടിയായി കമലമുദ്ര കഴിച്ചുള്ള

ട്ടം. മുഖ്യോപകരണസാന്നിദ്ധ്യമുള്ളപ്പോൾ പ്രതിനിധിയെക്കൊണ്ടു കാൎയ്യം സാധിക്കേണ്ട ആവശ്യമാണു ദുർഗ്രഹമായിരിക്കുന്നത. "മുഖ്യാഭാവേ പ്രതിനിധിഃ" എന്നല്ലേ ശാസ്ത്രം. എന്നാൽ പാട്ടുകൊണ്ടു ഭാഷയുടെ കാൎയ്യം നിവൃത്തമാവുന്നുണ്ടെന്ന സമാധാനം അത്ര സ്വീകാൎയ്യമല്ല. ഒന്നാമത പദങ്ങൾക്കു ശ്രവണമാത്രത്തിൽ അൎത്ഥപ്രതീതി ഉണ്ടാവുന്നില്ല. രണ്ടാമത ഗാനം നന്നാകുവാൻവേണ്ടി ഹ്രസ്വത്തെ ദീൎഘമാക്കാനും മറിച്ചാക്കാനും ഗായകന്മാൎക്കു സ്വാതന്ത്ര്യം കലശലാണ, മൂന്നാമത അവപദത്തിൽ മുറിക്കുക. ഇതുകളെക്കൊണ്ടു വലിയപണ്ഡിതന്മാൎക്കുകൂടെ അൎത്ഥം ഗ്രഹിക്കാൻ സാധിക്കാതിരിക്കുമ്പോൾ മറ്റുള്ളവരുടെ കഥ ചോദിക്കാനുണ്ടോ. ഭാഷാനിൎവ്വഹണം ഗാനത്താൽ സുസാധമല്ലെന്നു വന്നുവല്ലോ. വേഷക്കാരന്റെ കാൎയ്യത്തിൽ വേറെയും ചിലകാരണങ്ങളെക്കൊണ്ടു ഭാഷയെക്കാൾ മുദ്രക്കു പ്രാധാന്യമുണ്ടെന്നുതന്നെ സമ്മതിച്ചാലും, ഭാഷയുടെ ചില നിബന്ധനകളെ അതിലും സ്വീകരിക്കാതിരിക്കാൻ നിവൃത്തിയില്ല. എത്രതന്നെ അനുരക്തനായിരുന്നാലും ഒരു കാമുകൻ തന്റെ പ്രേമഭാജനത്തോടു ക്രീഡാവിശേഷങ്ങളെപ്പറ്റി പ്രസംഗിക്കുന്നതായാലും ഭാഷയിൽ ഉപയോഗിക്കുന്ന പദങ്ങളുടെ സന്നിധിയെ ഉപേക്ഷിക്കുന്നില്ല. എന്നു വെച്ചാൽ കാമുകൻ അഞ്ചെട്ടുപത്തോ വാക്കുകളെ പറയുന്നതായാൽ അതിനു നാലോ അഞ്ചോ നാഴിക ആവശ്യമായി വരുന്നില്ല. എന്നാൽ വേഷക്കാരൻ കമലദലലോചനേ എന്ന മുദ്രകൊണ്ടു പറയുന്നതിന്ന അരനാഴിക മുഴുവൻ വേണ്ടിവരുന്നു. ഇങ്ങിനെയായാൽ മുദ്രയിൽനിന്ന പ്രേക്ഷകന്മാൎക്കു ശബ്ദബോധമുണ്ടാവുന്നതെങ്ങിനെ? ചിലഘട്ടങ്ങളിൽ ഗാനരഹിതമായ ആട്ടവും പതിവുണ്ടു. ഉത്ഭവത്തിൽ തപസ്സാട്ടം കാലകേയവധത്തിൽ സ്വൎഗ്ഗവൎണ്ണന പാഞ്ചാലീസ്വയംവരത്തിൽ കൈലാസവൎണ്ണന ബകവധത്തിൽ ബകാരണ്യവൎണ്ണന ഈവക ആട്ടങ്ങളുകണ്ടു മനസ്സിലാക്കുന്നവർ രംഗസ്ഥന്മാരിൽ നൂറ്റിലൊന്നുണ്ടായാൽ അതിശയം. വേഷക്കാരൻ പുതിയ ഒരു ശ്ലോകമാട്ടുന്നതായാൽ കഥ മിണ്ടുകതന്നെ വേണ്ട. ആട്ടക്കഥയിൽ പരിജ്ഞാനമുള്ളവരെന്ന അഭിമാനിച്ചു കളി കാണാൻ വരുന്ന സമയം ശയനസാമഗ്രികളോടുകൂടിത്തന്നെ രംഗത്തിൽ സന്നിഹിതരാകുന്നതുകൊണ്ടു അവരുടെ പരിജ്ഞാനം സ്പഷ്ടമാകുന്നുണ്ടു. അക്ഷരോച്ചാരണമില്ലാതെ ഒരു നടൻ ചിലത ആട്ടുന്ന സമയം അതു കണ്ടു രസിക്കുന്ന ചിലരോടു നാം ആട്ടത്തെക്കുറിച്ചു എന്തെങ്കിലും അറിയേണ്ടതിന്നു ചോദിച്ചാൽ അതു നമുക്കു അവരറിവുള്ളവരാണെന്നുണ്ടായിരുന്ന മതിയെ ഉന്മൂലനം ചെയ്യുന്നതിന്ന ഹേതുവാകുന്നതേ ഉള്ളു. ഒരിക്കൽ നാട്യശാസ്ത്രാഭിജ്ഞശിരോമണിയായ ഒരു മഹാൻ ഒരു സ്ഥലത്തു വെച്ചു വ്യാസവേഷത്തെ അഭിനയിച്ചപ്പോൾ, അതു കണ്ടു രസിച്ചിരുന്ന ചിലരോടു ഞാൻ ചിലതു അറിവാൻവേണ്ടി ചോദിച്ചപ്പോൾ "സ്പഷ്ടമഗ്രേ ഭവിഷ്യതി" എന്നുമാ

ത്രമേ എനിക്കു സമാധാനം കിട്ടിയുള്ളൂ. എന്നാൽ അഭിനയം കഴിഞ്ഞശേഷം അവർ ചിലതൊക്കെ സംസാരിച്ചിരുന്നതിൽനിന്നും അഭിനീതവിഷയത്തെ എനിക്കറിയേണ്ടതറിയാമെന്നു ഞാൻ വിചാരിച്ചു. ഓരോരുത്തരും ഓരോന്നു പറഞ്ഞു തുടങ്ങി. അവക്കു തന്നെ വിഷയം അഭിനേതാവിങ്കൽനിന്നു ഗ്രഹിക്കേണ്ടതായി വന്നു. ഇത്രയും പറയുന്നതുകൊണ്ടു ഭാഷയുടെ പ്രാതിനിധ്യം വഹിക്കാൻ മുദ്രകൾ പര്യാപ്തങ്ങളല്ലെന്നും ഭാഷയെ സഹായിക്കാൻ മാത്രമേ മുദ്രകളെ ഉപയോഗപ്പെടുത്താവൂ എന്നും സ്പഷ്ടമായല്ലോ. പിന്നെ വേഷക്കാർ അനാവശ്യകങ്ങളായ ചടങ്ങുകളേയും സ്ത്രീപുരുഷന്മാക്കു ലജ്ജാകരങ്ങളായ നടനങ്ങളേയും നിശ്ചയമായും ചുരുക്കേണ്ടതാണു. കരിതേച്ച വേഷം അതായതു സിംഹികാനക്രതുണ്ഡിമുതലായ വേഷം ആടുന്നതു എത്രയും ആഭാസനിലയിലാവുന്നുണ്ടു. പ്രാചീനകവികളാവട്ടെ, പുണ്യപുരുഷന്മാരുടെ ചരിത്രങ്ങളെ അഭിനയിച്ചുകണ്ടു പൊതുജനങ്ങൾ അവരുടെ ആചാരങ്ങളെ അനുവത്തിക്കുമാറാകട്ടെ എന്നു വിചാരിച്ചാണു ആട്ടക്കഥകളെ നിമ്മിച്ചിരിക്കുന്നതു. പ്രേക്ഷകന്മാരുടെ രസാസ്വാദവും അവർ പ്രതിഫലമായി ഗണിച്ചിരിക്കണം. അവരുടെ ഉദ്ദേശം ആട്ടക്കഥയുടെ താൽകാലികസമ്പ്രദായത്താൽ നിറവേറപ്പെടുന്നില്ലെന്നു വ്യസനപൂവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഒരു കഥയെ മുഴുവനും അഭിനയിപ്പിക്കാതെ ചിലചില ഭാഗങ്ങളെ മാത്രം സ്വീകരിക്കുന്നതും യുക്തമല്ല. കാലകേയവധത്തിൽനിന്നു "സലജ്ജോഹം", രാവണവിജയത്തിൽനിന്നു „രംഭാപ്രവേശം„ കിർമ്മീരവധത്തിൽനിന്നു „നല്ലാർകുലം„, നളചരിത്രത്തിൽനിന്നു „മറിമാൻകണ്ണി„, ഉത്ഭവത്തിൽനിന്നു „ഗംഭീരവിക്രമന്മാരെ„, ബകവധത്തിൽനിന്നു „ബാലേവരിക„, ദുര്യോധനവധത്തിൽനിന്നു „ദുശ്ശാസനവധവും„, നിശ്ചയിച്ചാൽ പ്രേക്ഷകന്മാക്കു, സൽപുരുഷചരിത്രാനുവത്തനത്തിൽ പ്രവൃത്തിയും അസൽപുരുഷവ്യാപാരത്തിൽനിന്നു നിവൃത്തിയും ജനിക്കുന്നതല്ല. ഇതിൽനിന്നു യാതൊരു രസാസ്വാദത്തിനും വഴിയില്ല. ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ അങ്കുരിതങ്ങളായ രത്യാദികൾ പരിപൂർണ്ണചരിത്രദശനാഭാവത്താൽ രസാത്മനാ പരിണമിക്കുന്നതിന്നു കാരണമാകുന്നില്ല. ഈവക നാട്യത്തിൽ വല്ലവക്കും രസമുണ്ടെങ്കിൽ ആ രസം ദ്രവ്യംകിട്ടിയാൽ രസമാണു ഭക്ഷണം. രസമാണു ശീട്ടുകളി രസമാണു എന്നൊക്കെ സംഭാഷണത്തിൽ ഘടിതങ്ങളായ രസശബ്ദങ്ങളുടെ ആഗ്രഹാർത്ഥത്തെ മാത്രം ദ്യോതിപ്പിക്കുന്നതേ ഉള്ളൂ. അല്ലാതെ ശാസ്ത്രീയരസശബ്ദാർത്ഥത്തിന്നും മുൻപറഞ്ഞതിന്നും തമ്മിൽ യാതൊരു ബന്ധവുമില്ല. ഞാൻ അഭിപ്രായപ്പെടുന്നതു, കഥകളിയെ പരിഷ്കരിക്കാനുത്സാഹിക്കുന്ന ചില പ്രഭുക്കന്മാരുടെ ആലോചനക്കു വിഷയമായാൽ എനിക്കു ചാരിതാർത്ഥ്യമായി. നാട്യവിദ്യയെ പോഷിപ്പിക്കുന്ന ഒരു മാർഗ്ഗം നവനവങ്ങളായ പ്രബന്ധങ്ങളെ രചിക്കുന്നതാകുന്നു. ആധുനികപണ്ഡിതന്മാരിൽ ചിലർ അത്യുത്സാഹിക്കുന്നതു നാട്യവിദ്യയുടെ ശുശ്രൂഷ

തന്നെ. അങ്ങിനെ ആട്ടക്കഥയെ നന്നാക്കുവാനുത്സാഹിക്കുന്ന ഒരു മാന്യനായ പുന്നത്തൂർ ഗോദശംകരഎളയതമ്പുരാൻ അവർകളാൽ നിർമ്മിക്കപ്പെട്ട "ശിവരാത്രി മാഹാത്മ്യം" അഥവാ "സൌദാസചരിത്രം" എന്ന ആട്ടക്കഥയാകുന്നു ഈ ഉപോദ്ഘാതത്തിന്നു വിഷയമായിരിക്കുന്നതു.

## ൨. മൂലഗ്രന്ഥങ്ങൾ.

ഈ കഥയുടെ മൂലഗ്രന്ഥങ്ങൾ മുഖ്യമായി മൂന്നാകുന്നു. സ്കന്ദപുരാണത്തിൽ ബ്രഹ്മോത്തരഖണ്ഡത്തിൽ രണ്ടുംമൂന്നും അദ്ധ്യായങ്ങളിലും വിഷ്ണുഭാഗവതത്തിൽ നവമസ്കന്ധത്തിൽ ഒമ്പതാമദ്ധ്യായത്തിലും മഹാഭാരതത്തിൽ ആദിപർവ്വം ചൈത്രരഥപർവ്വം നൂററിഎഴുപത്താറ, നൂററിഎഴുപത്തെട്ടുഎന്നീ അദ്ധ്യായങ്ങളിലും പ്രതിപാദിക്കപ്പെട്ട സൌദാസമഹാരാജാവിന്റെ കഥയത്രെ ഈ ആട്ടക്കഥയുടെ മൂലം. സ്കന്ദപുരാണത്തിൽ വിസ്തരിച്ചപോലെയല്ല മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്നതു. വിഷ്ണുഭാഗവതത്തിലാകട്ടെ ഈ കഥതന്നെ ചുരുക്കി പ്രകാരാന്തരേണ പറയപ്പെട്ടിരിക്കുന്നു. ഇങ്ങിനെ മൂന്നുപുരാണങ്ങളേയും താരതമ്യപ്പെടുത്തി നോക്കുമ്പോൾ മൂന്നു ഗ്രന്ഥകർത്താക്കന്മാൎക്കും അവരവൎക്കുള്ള ഓരോ അഭിപ്രായത്തെ ബലപ്പെടുത്തേണ്ടതുണ്ട. അതിന്നുവേണ്ടി കഥയെ ഓരോ മാതൃകയിൽ അവർ ഉടച്ചു വാൎക്കുകയും ചെയ്തിട്ടുണ്ടെന്നു തോന്നും. വിഷ്ണുഭാഗവതകൎത്താവു സൂൎയ്യവംശത്തെപ്പററി പറയുന്ന അവസരത്തിൽ ഇതരപുരാണങ്ങളിൽ ഉല്ലേഖിക്കുന്ന ഈ കഥയെ വിസ്മരിക്കവയ്യല്ലോ എന്നു വിചാരിച്ചായിരിക്കാം ഇതിനെ ഇത്രയും ചുരുക്കത്തിൽ പ്രസ്താവിച്ചതു. എന്നാൽ സൌദാസമഹാരാജാവിന്റെ ദോഷനിവൃത്തിക്കായി ഗൌതമമഹർഷ്യുപദേശാനുസാരേണ അദ്ദേഹം ഗോകർണ്ണത്തിൽ വെച്ചു ശിവഭജനം ചെയ്തതിനെപ്പററിയും മററും ഒരക്ഷരംപോലും പറഞ്ഞിട്ടുമില്ല. അഞ്ചു ആപത്തുകളിൽ സ്ത്രീകൾക്ക പത്യന്തരത്താൽ പുത്രോൽപാദനം ചെയ്യിക്കാം എന്നു സാധിക്കണം. ഇതാണ മഹാഭാരത ഗ്രന്ഥകൎത്താവിന്റെ ഉദ്ദേശം. വസിഷ്ഠന്റെ മാഹാത്മ്യത്തെ കാണിക്കാൻ വിശ്വാമിത്രനെക്കൊണ്ടു ചാടിച്ചു അദ്ദേഹത്തിനെക്കൊണ്ടു ഒരു രക്ഷസ്സിനെ രാജാവിന്റെ നേൎക്ക അയപ്പിച്ചു രാജാവിനെ ഭ്രാന്തനാക്കത്തീൎത്ത വസിഷ്ഠപുത്രന്മാരിൽനിന്നു വഴിമാറിയില്ല എന്ന കാരണത്താൽ തമ്മിൽ ശണ്ഠയുണ്ടാക്കി ശപിപ്പിച്ചു രാജാവിനെ രാക്ഷസനാക്കി വസിഷ്ഠപുത്രന്മാരെ മുഴുവനും കൊല്ലിച്ചു. വസിഷ്ഠൻ അതുകണ്ടു പ്രാകൃതനെപ്പോലെ ദുഃഖിച്ചാവാനം വെള്ളത്തിൽ വീണു ചാവാനും മററും ഉത്സാഹിച്ചു അതുകളെക്കൊണ്ടൊന്നും പ്രാണാപായം നേരിടാതെ വീണ്ടും ഉടജത്തിലേക്കുതിരിച്ചുപോന്നിടവന്നു. ഇങ്ങിനെ വിളിനീട്ടി ശിവപ്രസംഗം കൂടാതെ കഥ അവസാനിപ്പിച്ചിരിക്കുന്നു. ബ്രഹ്മോത്തരഖണ്ഡത്തിൽ ഇതിൽനിന്നും മാററി വേറെ ഒരു വിധത്തിലാണ വിസ്തരിച്ചിരിക്കുന്നതു. ഈ ആട്ടക്കഥ ആ പുരാണത്തെ അനുസരിച്ചു ഉണ്ടാക്കപ്പെട്ട

താണ. എന്നാൽ ആട്ടക്കഥെക്കു യോജിപ്പുണ്ടാവത്തക്കവിധത്തിൽ ചില ഭാഗങ്ങൾ വ്യത്യാസിക്കപ്പെട്ടിട്ടുണ്ട. അതുകവിസ്വാതന്ത്ര്യം എന്ന വെക്കാനേയുള്ളു. ശിവപുരാണമെന്നപേരായ ഒരു കിളിപ്പാട്ടു പുസ്തകത്തിൽ ശിവരാത്രി മാഹാത്മ്യം എന്ന പേർ കൊടുത്തു ഈ കഥയെ വിസ്തരിച്ചിട്ടുണ്ട. അതുകൊണ്ട പുരാണകഥയെ ഇവിടെ സംഗ്രഹിച്ചെഴുതുന്നില്ല.

## ൩ അഭിധാനവിധാനം

സൌദാസനെന്നും മിത്രസഹനെന്നും കല്മാഷപാദനെന്നും മദയന്തീപതിയെന്നും നാലുപേരുകൾ ഈ കഥാനായകനുണ്ട. മിത്രത്താൽ (കളത്രത്താൽ) തനിക്കു വന്നഅമർഷം സഹിക്കാനിടയായതിനാലും മററും മിത്രസഹനെന്നും വസിഷ്ഠനെ തിരികെ ശപിക്കാൻ കമണ്ഡലൂദകമെടുത്തപ്പോൾ മദയന്തിയാൽ സാന്ത്വനയം പ്രതിഷേധിക്കപ്പെട്ടതിനാൽ ആ ജലത്തെ തൻെറ കാലിന്മേൽ ഒഴിക്കുകയും അതുഹേതുവായിട്ട കാലുകൾക്ക ഒരു നിറഭേദമുണ്ടാവുകയും ചെയ്യതിനാൽ കല്മാഷപാദനെന്നും മദയന്തിയെ പരിണയിച്ചതിനാൽ മദയന്തിപതിയെന്നും വ്യവഹരിക്കപ്പെടുന്നു. സുദാസമഹാരാജാവിൻെറ പുത്രനാകയാൽ അപത്യാർത്ഥതദ്ധിതപ്രത്യയം വെച്ച സൌദാസൻ എന്ന അഭിധാനവുമുണ്ടായി. ക്രിയാപുരസ്സരം നൾകപ്പെട്ട നാമധേയം ഇന്നതെന്നു നിർണ്ണയിച്ചു പറയാൻ ഇതുകൊണ്ടൊന്നും സാധിക്കുന്നില്ല. എന്നാൽ വാല്മീകിരാമായണത്തിൽ സുന്ദരകാണ്ഡത്തിൽ ഇരുപത്തിനാലാമദ്ധ്യായത്തിൽ സീതപലരാജദമ്പതികളേയും പാതിവ്രത്യമാതൃകകളാക്കിപ്പറഞ്ഞ കൂട്ടത്തിൽ "സൌദാസം മദയന്തീവ കേശിനീ സഗരം യഥാ । നൈഷധം ദമയന്തീവ ഭൈമീപതിമനുവ്രതാ ॥" എന്നു ചൊല്ലിയതായി കാണുന്നുണ്ട. ആദികവിയായ വാല്മീകിമഹർഷി ഉപയോഗിച്ച നാമം അന്നേപ്രസിദ്ധമായ ഒന്നാകയാൽ അതിനെത്തന്നെ ഇവിടേയും പ്രയോഗിക്കാമെന്നു കവി നിശ്ചയിച്ചു. ഒരു ചണ്ഡാലിക്കു ശിവരാത്രിയിൽ ഉപവാസജാഗരണശിവാർച്ചനാദികൾ ചെയ്യാനിടവരികയാൽ ശിവസാലോക്യം സിദ്ധിച്ച കഥയേയും, സൌദാസമഹാരാജാവിന്നു ശിവരാത്രി മഹിമയാൽ പാപനിവൃത്തിവന്ന കഥയേയും ഇതിൽ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ട ശിവരാത്രിമാഹാത്മ്യം എന്ന പേരും യുക്തം.

## ൪. ഇതിവൃത്തം

പണ്ടൊരുകാലം നളസഖാവായ ഋതുപർണ്ണൻെറ പ്രപൌത്രനായ സൌദാസമഹാരാജാവ മദയന്തിയെ വിവാഹം ചെയ്തശേഷം സകല വിഭവങ്ങളും തികഞ്ഞു സുഖമായിരിക്കുംകാലം നായാട്ടു വേണമെന്നു തോന്നുകയാൽ അതൃത്തിരാജ്യങ്ങളെ പാലിക്കുന്നവനും തൻെറ കീഴിലുള്ള ഒരു ഇടപ്രഭുവും വനചാരരാജാവുമായ ഘോണിദംഷ്ട്രനെ വരുത്തി അവനോടുംകൂടെ കാട്ടിലേ

ക്കു പോയി. അവിടെ വേട്ടചെയ്തുകൊണ്ടിരിക്കുമ്പോൾ പണ്ഡുരസനൻ എന്ന ഒരു രാക്ഷസനെ കൊന്നു. പിന്നെ രാജധാനിയിലേക്കു മടങ്ങുകയും ചെയ്തു. പണ്ഡുരസനന്റെ മരണവൎത്തമാനത്തെ മഖഹരൻ എന്ന അവന്റെ അനുജനെ ഒരു ഭൃത്യൻ ചെന്നറിയിച്ചു. പ്രതിക്രിയ ചെയ്വാൻ തനിക്കു ശക്തിയില്ലാത്തതുകൊണ്ടു എങ്ങിനെയെങ്കിലും സൌദാസനെ ഒന്നു പററിക്കേണമെന്നു നിശ്ചയിച്ചു ഒരു ബ്രാഹ്മണവേഷംകെട്ടി "ദ്വ്ഷീകരൻ" എന്ന കൃത്രിമനാമവും സ്വീകരിച്ചു രാജസഭയിൽ ചെന്നു രാജാവിനെ പ്രശംസിച്ചു തന്നെ സൂദനാക്കി കൂടെ താമസിപ്പിക്കേണമെന്നു അപേക്ഷിച്ചു. അതിനെ അനുവദിച്ചു രാജാവിന്റെ പാചകനായി കൂടെ താമസിക്കയും ചെയ്തു. അക്കാലത്തു, രാജാവ ഒരു ശ്രാദ്ധം ഉണ്മാൻ വസിഷ്ഠമഹൎഷിയെ ക്ഷണിച്ചു. വസിഷ്ഠൻ മദ്ധ്യാഹ്നസന്ധ്യാവന്ദനം കഴിച്ചു ശ്രാദ്ധം ഉണ്മാനിരുന്നപ്പോൾ കപടപാചകനായ ദ്വ്ഷീകരൻ നരമാംസം കൂട്ടിയ കറികളെ വിളമ്പി. അതു രാജാവിന്റെ അറിവോടു കൂടിയാണ ചെയ്തതെന്നു തെററിദ്ധരിച്ചു വസിഷ്ഠൻ രാജാവു രാക്ഷസനായിത്തീരട്ടെ എന്നു ശപിച്ചു രാജാവും വസിഷ്ഠനെ ശപിക്കാൻ കമണ്ഡലൂദകം കയ്യിലെടുത്തപ്പോൾ മദയന്തി വളരെ കെഞ്ചിപറഞ്ഞു അതിൽനിന്നും വിരമിപ്പിച്ചു. ആ വെള്ളം കാലിലൊഴുക്കി രാജാവു രാക്ഷസനായി എവിടേക്കോ ഓടിപ്പോകയും ചെയ്തു. മദയന്തി വസിഷ്ഠനെ പിന്തുടൎന്നു മുററത്തോളം പോയി ഉണ്ടായ കഥയൊക്കെ പറഞ്ഞു മനസ്സിലാക്കിയപ്പോൾ വസിഷ്ഠൻ പ്രണിധാനത്താൽ വാസ്തവമൊക്കെ അറിഞ്ഞു ശാപം ദ്വാദശവത്സരാവധിയാക്കിക്കൊടുക്കുകയും ചെയ്തു. മദയന്തി രാജാവിനെ അന്വേഷിച്ചുംകൊണ്ടു നാട്ടിലും കാട്ടിലുമായി അലയുമ്പോൾ ദൈവഗത്യാ ഒരു ഭഗവതീക്ഷേത്രത്തിൽ ചെല്ലുകയും അവിടെ ഭഗവതിയെ സ്തുതിക്കയും ചെയ്തു. ഭഗവതി പ്രത്യക്ഷമായി ഗോകൎണ്ണത്തേക്കു പോയാൽ അഭീഷ്ടം സാധിക്കുമെന്നു ഉപദേശിച്ചു മറയുകയും ചെയ്തു.

ഇനി കഥ തുടങ്ങുന്നതു വേറെ ഒരു ദിക്കിൽ വെച്ചാണ. ഒരു വൃദ്ധചണ്ഡാലി, മുജ്ജന്മദുരിതപാകം ഹേതുവായിട്ടു കുഷ്ഠാദിമഹാരോഗങ്ങളാൽ നിരാഹാരനിദ്രാസംബാധയായി അങ്ങുമിങ്ങു മലഞ്ഞു നടന്നു ഒടുവിൽ ഒരു ശിവക്ഷേത്രസമീപത്തിലെത്തി മൂൎഛിച്ചുവീണു ബോധമില്ലാതെ ചില ഗോഷ്ഠികൾ കാണിച്ചതിൽ ഒന്നു ചില ഇലകളെ എടുത്തു വലിച്ചെറിയുകയായിരുന്നു. ആ പ്രവൃത്തി ചെയ്തതു ശിവരാത്രി നാളിലായിരുന്നു. എന്നു മാത്രമല്ല ആഹാരനിദ്രകളില്ലാതെയുമായിരുന്നു. ഇലകളോ കൂവളത്തിന്റേതുമായിരുന്നു. ചെന്നു വീണതു ശിവലിംഗത്തിന്മേലുമാണ. ഘുണാക്ഷരന്യായേന ശിവരാത്രിയിൽ ശിവനെ അവൾ അൎച്ചിച്ചപോലെയായി. അതുഹേതുവായിട്ടു പരമസന്തുഷ്ടനായ മഹേശ്വരനാൽ അവളെ കൈലാസത്തിലേക്കു കൊണ്ടുവരുവാനാ

# VIII

ശാപിക്കപ്പെട്ട നന്ദികേശ്വരൻ അവളുടെ സമീപത്തിലെത്തിയപ്പോഴേക്കു യമനും അവളെക്കൊണ്ടു പോകാനെത്തി. ഇവരിരുവരും തമ്മിൽ വല്ലപിച്ചു ഒടുവിൽ ശിവാജ്ഞാനുസരണം ചെയ്യാമെന്നുവെച്ചു യമൻ ഒഴിഞ്ഞു പോയി. ഇതു കണ്ടുംകൊണ്ടു ഗൌതമമഹർഷിവരുന്നു. ഗൌതമർഷിയും ശിവഭൂജിഷ്യനും തമ്മിൽ ചില സംസാരം നടന്നതിനെ ഇവിടെ എടുത്തിട്ടില്ല. ആ സംസാരം ഈ ചണ്ഡാലിയുടെ പൂൎവ്വജന്മചരിത്രത്തെപ്പററിയാണ. ഗൌതമർഷി കൈകൊണ്ടു ചണ്ഡാലിയെ ശുദ്ധയാക്കിച്ചെയ്യുമ്പോൾ അവൾ ഒരു ദിവ്യാംഗനയായി നന്ദികേശ്വരനാൽ കൈലാസത്തിലേക്കു കൊണ്ടുപോകപ്പെട്ടു. അവിടെ എത്തിയ സമയം അവൾക്കു പൂൎവ്വജന്മകഥകളൊക്കെ സ്മൃതിയിൽ വന്നു അവൾ തന്റെ ആദിജന്മചരിത്രത്തെ കഥിക്കുന്നു. ദ്വിതീയജന്മചരിത്രത്തെ നന്ദികേശ്വരനും പറയുന്നു. ഇതിനുശേഷം ഇവർ രണ്ടുപേരും ശിവനെ പ്രാപിച്ചു. ചണ്ഡാലിയെക്കൊണ്ടും നന്ദികേശ്വരനെക്കൊണ്ടും ആ ചരിത്രം മുഴുവനും ചുരുക്കിപ്പറയിച്ചതു രംഗസ്ഥന്മാർ മററു പ്രകാരത്തിലായാൽ വല്ലാതെ മുഷിയാൻ വഴിയുള്ളതിനെ ഇല്ലാതാക്കാൻ മാത്രമാണ. മേലിൽ സൌദാസൻ ഗൌതമനെ കാണുന്നസമയം അദ്ദേഹം രാജാവിനോട വിസ്തരിക്കുന്നതായിട്ടാണ് പുരാണത്തിൽ. അതുമുഴുവൻ ഗൌതമൻ ആ കഥ [illegible] ചുരുക്കി ഒരു ചരണംകൊണ്ടു പറഞ്ഞുതീർക്കുന്നതും [illegible] കഴിഞ്ഞാൽ പിന്നെ കഥ ആരംഭിക്കുന്നതു [illegible] വെച്ചാണ. [illegible]-യുവദമ്പതികൾ (ബ്രാഹ്മണജാതിയാണെന്ന പുരാണത്തിലുണ്ടെങ്കിലും ഈ ആട്ടക്കഥയിൽ ഇന്നജാതിക്കാർ എന്നു വിളിച്ചു പറഞ്ഞിട്ടില്ല. അതു പുറപ്പാടിന്നുതേച്ചു വേഷക്കാരെക്കൊണ്ടു കഴിച്ചുകൂട്ടണമെന്നുള്ള വിചാരത്തിന്മേലാണ.) ഇവർ വഴി തെററി രാത്രി തനിയെ അങ്ങുമിങ്ങും നടക്കുകയാണ. അപ്പോൾ ഭാൎയ്യക്കു രാജാവു രാക്ഷസനായി ജനദ്രോഹം ചെയ്യുന്നുണ്ടെന്നുള്ള കഥ ഓൎമ്മയുണ്ടായി. ആ വിവരം ഭയത്തോടെ ഭൎത്താവിനെ അറിയിക്കുന്നു. ഭൎത്താവ അവളെ സമാധാനപ്പെടുത്തുന്നു. ആ അവസരത്തിലാണ രാക്ഷസനായ സൌദാസൻ ക്ഷുത്തടങ്ങാതെ അവരുടെ അടുത്തു വന്നു പുരുഷനെ പിടിച്ചു തിന്നുന്നു. ഭാൎയ്യ വളരെ ന്യായങ്ങൾ പറഞ്ഞു മുടക്കുന്നുണ്ടെന്നു പുരാണത്തിൽ പറഞ്ഞിട്ടുള്ളതിനെ ശ്ലോകത്തിൽ കഴിച്ചിരിക്കയാണ. രാക്ഷസൻ ഉദരക്ഷുത്തു തീൎന്നാൽ തദധഃ ക്ഷുത്തു തീൎപ്പാൻ ശ്രമിക്കാതിരിക്കയില്ലെന്നു ഊഹിച്ചാലറിയാമെല്ലോ. ഈ സ്ത്രീയോട തന്റെ അഭിപ്രായത്തെ തുറന്നു പറയുന്നു. ഇവിടംമുതൽക്കു അവസാനംവരെ ഒന്നാംകിട വേഷക്കാരനുള്ള ജോലിയായി. ആ സ്ത്രീയാണെങ്കിൽ തന്റെ അനാഥതത്തെ ഓൎത്ത ഗത്യന്തരമില്ലെന്നു കണ്ടു രാക്ഷസനെ വഞ്ചിക്കയാണ ചെയ്യുന്നത. ഭൎത്താവിന്റെ സംസ്കാരം കഴിഞ്ഞാൽ താൻ ഭാൎയ്യയായിരിക്കാമെന്നു പറഞ്ഞ സൌദാസനെക്കൊണ്ടു സംസ്കൃതി ചെയ്യിച്ചു പ്രാണത്യാഗം ചെയ്യുന്നു. (ഉടന്തടി ചാടി മരിക്കുകയാണെന്ന പുരാണത്തി

ൽ പറയുന്നുണ്ടു.) പക്ഷേ സംസ്കാരവും ഇവളുടെ മരണവും "ശ്ലോകത്തിൽ കഴിയും", എന്നാൽ പ്രാണത്യാഗത്തിനു മുമ്പെ രാജാവിനെ ശപിക്കുന്നുണ്ടു. ഭാര്യയെ ഋതുകാലത്തിൽ തൊട്ടാൽ നശിക്കുമെന്നാണ പുരാണത്തിൽ. ഈ ആട്ടക്കഥയിൽ വളരേ ദുഃഖമനുഭവിക്കട്ടെ എന്നു മാത്രമെയുള്ളു. അതിന്നുശേഷം സൌദാസന്റെ വിപ്രലംഭമാണ. താനാശച്ച സ്ത്രീയെ ലഭിക്കാത്തതിനാൽ ഖേദിച്ച പിന്നേയും അങ്ങുമിങ്ങും നടക്കുമ്പോൾ ഗൌതമനെ കണ്ടു തന്റെ അവസ്ഥയെ അറിയിപ്പിക്കയും അദ്ദേഹം ഗോകർണ്ണത്തിൽചെന്നു ശിവസേവ ചെയ്യാനുപദേശിക്കയും ചെയ്യുന്നു. ചണ്ഡാലിയുടെ കഥ ഇവിടെയും ഗൌതമൻ ചുരുക്കി പറയുന്നുണ്ടു. അതുകേട്ടു രാജാവ ഗോകർണ്ണത്തിൽചെന്നു ശിവരാത്രി നോററു ശിവസ്തുതി ചെയ്യുന്നു. ശിവൻ പ്രത്യക്ഷമായി പൂർവ്വസ്ഥിതിയിലാക്കി കൊടുക്കുന്നു. അതു കഴിഞ്ഞു തിരിച്ചു പോകുമ്പോൾ തന്റെ ഭാര്യയെ വഴിയിൽ വെച്ചു കണ്ടു തന്റെ ചരിത്രം പറഞ്ഞു കേൾപ്പിക്കുന്നു. ഭാര്യ താൻ ശാപമോക്ഷത്തെ വാങ്ങിയ കഥമാത്രം പറഞ്ഞു രാജാവിനെ തന്റെ ശത്രുനാശനത്തിന്നായി പ്രേരിപ്പിക്കുന്നു. രാജാവും ഭാര്യയുംകൂടി ഭാരോദികളെകണ്ടു ഒടുവിൽ തന്റെ ശത്രുവായ മഖഹരന്റെ അർണ്യത്തിൽ വന്നപ്പോൾ രാജാവിന്നു പൂർവ്വാപരാധസ്മരണഹേതുവായിട്ടു അഖർവ്വമായ രോഷമുണ്ടായി മഖഹരനെ യുദ്ധത്തിന്നു വിളിക്കുന്നു, അവനുമായി യുദ്ധം ചെയ്തു അവനെ ഹിരണ്യനെ നരസിംഹം എന്നപോലെ നിഹനിച്ചു തത്ഭീതന്മാരായിരുന്ന പൌരന്മാരുടെ സന്തോഷാശ്രുസമാർദ്രങ്ങളായ ആ ശിസ്സുകളാൽ ശാന്തനായി വിളങ്ങി.

## ൩. സംഗീതം

സംഗീതവിഷയത്തിൽ എനിക്കു ഒരു പരിജ്ഞാനവും ഇല്ല. അതുകൊണ്ടു ഞാൻ ഈ ഭാഗം നന്നെ ലഘുവായി പറഞ്ഞു കഴിക്കുന്നതിൽ എന്നോടു നിങ്ങൾക്കു വൈരസ്യം തോന്നാതിരിപ്പാനപേക്ഷ. മദ്ധ്യമകാലഗാനങ്ങളാണ പ്രായേണ എല്ലാം. പതിഞ്ഞപദം ഒന്നോ രണ്ടോ മാത്രമേ ഉള്ളൂ. അതു ഒഴിച്ചു കൂടന്നു വെച്ചു ഉചിതമായി തോന്നും.

നളചരിതത്തിലെ വർണ്ണമട്ടുകളിൽ അധികം പാട്ടുകൾ ഇതിൽ ഉള്ളതുകൊണ്ടു നടന്മാർക്കു മുദ്ര കാണിക്കാൻ അധികസമയം എടുക്കാൻ തരമാവുകയില്ലെന്നു ഒരു സമാധാനമുണ്ടു. ബിഹാക (ഇതു കേവലം ബിഹാഗല്ലത്രേ) അഠാണ, മെഞ്ചുരുട്ടി, ഇവ ആട്ടക്കഥകളിൽ അപൂർവ്വങ്ങളാണ. കാനക്കുറഞ്ഞി ഇന്ദളം മുതലായ ചില പഴയ രാഗങ്ങൾ കാണാനില്ലതാനും, ഹന്തമഹാപാപ എന്ന ഗാനം ഒന്നു മാററി ഉണ്ടാക്കിയാൽ നന്നു ശങ്കരാഭരണത്തിൽ പോക്കു വിളി എങ്ങിനെയോ ഇരിക്കുന്നു. നളചരിതച്ഛായയാണെന്നും തോന്നുന്നു.

ഇടശ്ലോകങ്ങൾ കുറെ അധികമാണ. അരങ്ങത്തു വെച്ച ഇത്ര അധികം പ്രാവശ്യം ഇടശ്ലോകം ചൊല്ലിക്കുന്നതു സാധാരണമല്ല. ഭാഗവതന്മാർ രാഗം വിസ്തരിക്കാതെ പാടിയാൽ നന്നു

## ൯. സാഹിത്യം

ഇനി ഈ കൃതിയിലെ സാഹിത്യത്തെപ്പററി ഒരു വാക്കു കൂടെ പറഞ്ഞ ദീഘിക്കുന്ന എന്റെ ഈ ഉപന്യാസത്തെ അവസാനിപ്പിക്കാം. കവിതയുടെ സ്വഭാവത്തെപ്പററി പറയുന്നതായാൽ വിഘ്നേശ്വരാദിഷ്ടദേവതാവന്ദനങ്ങളായ പദ്യങ്ങൾ കുറെ അധികം തന്നെയാണ എങ്കിലും അതുകൾ കവിയുടെ തത്തദ്ദേവതാഭക്ത്യതിശയഫലങ്ങളാകയാൽ ആക്ഷേപാർഹങ്ങളാകുന്നില്ല. അത്യാലങ്കാരപ്രചുരങ്ങളായശ്ലോകങ്ങളിൽ അനുപ്രാസംതുടങ്ങിയശബ്ദഗുണങ്ങളുടെസൌകൎയ്യത്തിന്ന വേണ്ടി ചിലഅസാധാരണപ്രയോഗങ്ങൾ ഇല്ലെന്നില്ല. യദുലക്കിന്റെ പ്രകരണത്തിൽ ഛന്ദസി എന്ന അനുവൃത്തിയുള്ളതുകൊണ്ടു അതുപ്രയോഗിക്കപ്പെടുന്നതു പരക്കെ സമ്മതമായി എന്നു വരികയില്ല. കേരളകവികൾ ഇതിനെ ധാരാളം പ്രയോഗിക്കുന്നതു നന്നല്ലെന്നാണ എന്റെ അഭിപ്രായം. "ശംഭോല്ലാസിശരൽ" എന്ന ശ്ലോകത്തിൽ നിധിപൎയ്യായങ്ങളെ പ്രകൃതാൎത്ഥത്തിന്നു അനുരൂപമായ വിധത്തിൽ പ്രയോഗിച്ചതു ഏതൊരാലങ്കാരികനും അഭിനന്ദിക്കാതിരിക്കയില്ല. ഉദ്യത്തരലാക്ഷം, പായാത്സരാമഃ എന്നു തുടങ്ങിയ യമകങ്ങളും ഹരിഹരന്മാരിരുവൎക്കും സാധാരണങ്ങളായ ശേഷാദ്യൻ കമലാ എന്നു തുടങ്ങിയ ശ്ലിഷ്ടവിശേഷണങ്ങളടങ്ങിയ ശ്ലോകവും കവിയുടെ വാസനാതിശയത്തെ ദ്യോതിപ്പിക്കുന്നുണ്ടു. സുധാദീദിവിനാം ഇത്യാദി അപ്രസിദ്ധപദങ്ങൾ ചാലേ ചേലേ എന്നിത്യാദി നിരൎത്ഥപദങ്ങളെക്കാൾ വിശിഷ്ടങ്ങളെന്നു മാത്രം വെച്ചു സമാധാനിക്കാം. ശ്രീമാനിന്ദ്രോനരാണാം എന്ന കഥാരംഭശ്ലോകത്തിൽ നമ്പൂതിരിമാരുടെ സന്ധ്യാവന്ദനാന്തത്തിൽ നാലുദിക്കിലും തിരിഞ്ഞ ഇന്ദ്രയമവരുണസോമന്മാരെ ആരാധിക്കുന്ന സമ്പ്രദായം കണക്കാക്കി ആ പദങ്ങൾ പ്രാകൃതാനുരോധേന നിൎദ്ദേശിച്ചതും ശ്രീമഥന്യാരംഭവും മാറവും വളരെ ഹൃദയംഗമമായിരിക്കുന്നുണ്ടു. സൌദാസനാമമാവൻ എന്നിത്യാദി പുറപ്പാടു കഴിഞ്ഞ ദിക്കിൽ തന്നെ രോമാവല്യപഥീനത എന്നു തുടങ്ങിയ കഠിനശ്ലോകം വായനക്കാരുടെ ഹൃദയത്തെ പടപടായമാനമാക്കിട്ടെയ്യും. ദുഷ്ടഃകോപാദിഷ്ടഃചഷ്ടഃ, ക്ഷുദ്രൈർധൎത്യേ എന്ന രണ്ടു ചുകന്നതാടികളുടെ ശ്ലോകങ്ങളും വീരരസയോഗ്യങ്ങളായിരിക്കുന്നുണ്ടു. ആ സാന്ത്യഭ്രാതൃഭൃത്യാ എന്നതിൽ ദൎവ്വീകരഎന്ന കപടനാമം കൊടുത്തതും പ്രകൃതാൎത്ഥദ്യോതകമായിരിക്കുന്നു. ചട്ടകത്തെ കയ്യിൽ ധരിച്ചവനെന്നും നിന്നെ നശിപ്പിക്കാൻ വിഷമേറിയ ഉഗ്രസൎപ്പതുല്യനാണെന്നും രാജാവിനെ ധരിപ്പിക്കാൻ പ

ത്ത്യാപൂൎവ്വമായിരിക്കുന്നതിനാൽ അഭിനന്ദിക്കാതെ കഴിയില്ല. രാജാവിന്റെ ഔദാൎയ്യത്തെ പ്രശംസിപ്പാൻ ദൎവ്വീകരൻ പ്രയോഗിച്ച "ദാനവീരനിന്റെ" എന്നരണ്ടു ഖണ്ഡങ്ങൾ ശബ്ദാൎത്ഥവൈചിത്ര്യാതിശയങ്ങളോടു കൂടിയവയാണെങ്കിലും കവികല്പിതങ്ങളായ പ്രൌഢോക്തികളുടെ സമ്പ്രദായത്തിലും എത്രയോ കവിഞ്ഞു പോയിരിക്കുന്നു. ശ്രാദ്ധികഞ്ജം, പൌംസ്നം, സ്വപാത്ഥഃ, നിശ്ലോകൎണ്ണം; ഇത്യാദി ചില കഠിനപ്രയോഗങ്ങൾക്കു ഒരു ടിപ്പണികൂടെവേണ്ടി വരുമെന്നു ഞാൻ ശങ്കിക്കുന്നു. ദണ്ഡകം അധികാൎത്ഥങ്ങളോടും തദനുരൂപങ്ങളായ പദങ്ങളോടും കൂടിയിരിക്കുന്നതുകൊണ്ടു രസികന്മാരുടെ ഹൃദയാവൎജ്ജകമായിരിക്കുമെന്നതിന്നു സംശയമില്ല. ഉൎവ്വരാധിപ കുഡുംബിനീ എന്ന ശ്ലോകം ദ്വിതീയാക്ഷരപ്രാസഭംഗിക്കു ഒരു ഉത്തമോദാഹരണമാണെന്നു പറയാം. നിപാതങ്ങളെ വേണ്ടിയും വേണ്ടാതെയും ചേൎക്കുന്ന സമ്പ്രദായം ഈ കവിതയിൽ വളരെ ദുൎല്ലഭമായിട്ടു കാണ്മാനുള്ളു. സാധാരണ ഭാഷാശ്ലോകങ്ങൾ വായിച്ചാൽ നിപാതത്തിന്റെ അൎത്ഥം ദ്വിതീയാക്ഷരപ്രാസദീക്ഷിതൈഃ കേരളകവിഭിഃ പാദപൂരണായനിതരാം പാത്യന്തഇതി നിപാതാഃ എന്നു പറയേണമെന്നു തോന്നാറുണ്ടു. അനുകമ്പാലയസംശയമെന്ന്യേ ലസദ്ദൃഷ്ട്യാപുഷ്ടം ഈ ചോട്ടിൽ വരുന്ന പദങ്ങൾ പാദപൂരണത്തിന്നു വേണ്ട ചേൎത്തവയോ എന്നു തോന്നും. എങ്കിലും അൎത്ഥപുഷ്ടി ഹൃദയംഗമമായിരിക്കുന്നുണ്ടു ഗൌതമമുനിയുടെ പ്രവേശനശ്ലോകത്തിൽ രക്ഷാഹിപൂ എന്നു തുടങ്ങിയ പൂൎവ്വാൎദ്ധം സരസമായിരിക്കെ ഉത്തരാൎദ്ധം ജനിതാകാണ്ഡമാൎത്തണ്ഡസത്തഃ എന്ന സമസ്തപദത്താൽ അഭിനന്ദ്യദശയെ വിട്ടുപോയി ബാഹുപ്രീഹിക്ലേശം ദൂഷകതാബീജം. ഗൌതമന്റെ ശിവഭക്ത്യതിശയത്തെ കാണിക്കുന്ന കലയേശാന്തം എന്ന പദം തമ്പുരാനവൎകളുടെയും ശിവഭക്തിയെ സൂചിപ്പിക്കുന്നതോടു കൂടെ ശ്രോതാക്കന്മാൎക്കും ശിവഭക്തിരസം മനസ്സിൽ ജനിപ്പിക്കാൻ പൎയ്യാപ്തമായൊന്നാണെന്നു കൂടെ പറയട്ടെ. പാത്ര്യാസൌ എന്ന ചക്രബന്ധം കവിനാമനിൎദ്ദേശം കൂടാതെ കാവ്യനാമാങ്കിതമാക്കി മാത്രം രചിച്ചതാണെങ്കിലും കവിയുടെ ബന്ധനിൎമ്മാണചാതുൎയ്യത്തെ വിശദീകരിക്കുന്നുണ്ടു. ഗോകൎണ്ണമീയുഷീഃ ഖ്യാതാ എന്ന രഥബന്ധം നാമാങ്കിതമായിട്ടുണ്ടെങ്കിലും അത ഇത്ര തന്നെ ഭംഗിയായിട്ടുള്ളതല്ല. ഗതിജിതകളഹംസി എന്നുള്ള പദത്തിൽ ലാലിത്യാദിഗുണങ്ങൾ ഉണ്ടെന്നു വരികിലും കുത്സിതന്മാരായ കവികളുടെ പ്രയോഗത്തിൽ കാണപ്പെടുന്ന ഉച്ചരിസുരതമെന്നുള്ള പദത്തെപ്പറ്റി വ്യസനിക്കേണ്ടിയിരിക്കുന്നു. യാവജ്ജീവമെന്നുള്ള ശ്ലോകത്തിൽ മോചാമ്രദിമപരിമുചാ എന്നുള്ളതു "വാചാ" പദത്തിന്റെ വിശേഷണമായി യോജിച്ചിരിക്കുന്നില്ല. വാക്കിന്നു മോചാഫലത്ത

ന്റെ മാധുര്യത്തെ അവശ്യപ്പെടുന്നതല്ലാതെ മ്രദിമാവിനെ കവികൾ ആവശ്യപ്പെടുന്നതായി കാണാറില്ല. മ്രദിമൻ എന്നുള്ള മാർദ്ദവ പര്യായത്തിന്റെ അർത്ഥം മാധുര്യമെന്നു വിവക്ഷിതമാണെങ്കിൽ ആക്ഷേപമില്ല മാനം. തണിജനഎന്ന പദത്തിൽ മാനമണി എന്നു മാനത്തിൽ മണിപദത്തെ ആരോപണം ചെയ്യുന്നതിന്റെ ഫലം എന്തെന്നു മനസ്സിലാകുന്നില്ല. തപോക്യമാകർണ്യ എന്ന ശ്ലോകത്തിൽ പ്രേതസംസ്കാരം എന്നുള്ള പദം കാവ്യങ്ങളിൽ വിശേഷിച്ചും ദൃശ്യകാവ്യങ്ങളിൽ പ്രയോഗാർഹമാണെന്നു തോന്നുന്നില്ല. അഥവാ സകല ദുരിതാപഹമായിരിക്കുന്ന ശിവകഥയിൽ ഏതാദൃശങ്ങളായിരിക്കുന്ന പ്രയോഗങ്ങളും ദോഷാവഹങ്ങളായി വരുന്നതിന്നു വഴിയില്ലല്ലോ. തന്താലങ്കാരമെന്ന ശ്ലോകത്തിൽ മനകുലശിഖികളും ദൃഷ്ടിവികളും സാധാരണങ്ങളായ വിശേഷണങ്ങളുടെ വിന്യാസം അഭിനന്ദ്യമായിത്തന്നെയിരിക്കുന്നു. ഫണിനാഏതമേമാനേത്രം എന്നിത്യാദിഖണ്ഡങ്ങൾ അർത്ഥപുഷ്ടിയിഷ്ടങ്ങളായും ശബ്ദാർത്ഥാലങ്കാരപ്രചുരങ്ങളായുമിരിക്കുന്നു ഗോകർണ്ണനാഥമഹാബലശർവ്വേ എന്നു തുടങ്ങിയ പദങ്ങൾ ഭഗവാനെ ഭക്തിപുരസ്സരം കേശാദിപാദാന്തം വർണ്ണിക്കുന്നവയും ഭക്തിരസപരിപൂർണ്ണങ്ങളും ഭഗവൽപ്രസാദത്തെ പ്രാർത്ഥിക്കുന്നതിന്നു പര്യാപ്തങ്ങളായുമിരിക്കുന്നു. ഗോകർണ്ണമീയുഷീ എന്ന ശ്ലോകത്തിൽ പ്രഥമപാദം മുതൽ ക്രമത്തിൽ പ്രഥമദ്വിതീയ തൃതീയാക്ഷരങ്ങളാലും ചതുർത്ഥപാദത്തിൽ ചതുർത്ഥപഞ്ചമാക്ഷരങ്ങളാലും ഗോദശങ്കര എന്നുള്ള പേർ ഘടിതമായി വരുന്നതും അറിയേണ്ടതായിരിക്കുന്നു കാദകാലൂകികയാ എന്നുള്ള ശ്ലോകത്തിൽ വ്യാകരണപ്രയോഗങ്ങളെ അധികമായി പ്രയോഗിക്കാൻ ശ്രമിച്ചകവി "സ്വപോമഖഹരഃ" എന്നുള്ള പദങ്ങൾ വിശേഷ്യവിശേഷണങ്ങൾ അല്ലെന്നു കാണിക്കുന്നതിന്നു ചകാരത്തെ ഉപയോഗിക്കാത്തതു നന്നായില്ല. സോമചൂഡനിൻപാദം എന്നഗാനത്തിലെ ഗാർഹസ്ഥ്യം സർവ്വരാലും സ്പൃഹണീയം തന്നെ ഭാഷാപദങ്ങളിൽ സംസ്കൃതപദങ്ങൾ ചില്ലിക്കുകളിൽ ഉദ്വേജകങ്ങളായില്ലെന്നില്ല നിജിഷ്യകഷാം, മിമിഷിഷസി, പചതികല്പം ഇത്യാദി നോക്കുക കാളിദാസാദികളും വാല്മീകികളെ അനുവർത്തിച്ചു സ്ഥിതിക്കു, സ്വതന്ത്രങ്ങളായ കാന്തായ കാന്തായ എന്നു തുടങ്ങിയ അനേകയമകങ്ങളുടേയും ശ്ലേഷങ്ങളുടേയും കൂട്ടത്തിൽ പൂർവ്വന്മാരുടെ ചിലശ്ലേഷങ്ങളും വന്നുപോയതിനെപ്പറ്റി ഞാൻ അത്ഭുതപ്പെടുന്നില്ല കേരളത്തിൽ കവിതിലകന്മാരെന്ന പ്രസിദ്ധിനേടിയ ചിലകവികൾ എത്രയോ സംസ്കൃതശ്ലോകങ്ങളെ ലേശംപോലും ആശയഭേദം വരുത്താതെ പരിഭാഷപ്പെടുത്തി തങ്ങളുടെ സ്വന്തം എന്ന നിലയിൽ അഭിമാനിച്ചു കൊണ്ടിരിക്കുന്ന നിലക്കു ഇങ്ങിനെയുള്ള സംഭവങ്ങളെപ്പറ്റി ആക്ഷേപിക്കുവാനോ അത്ഭുതപ്പെടുവാനോ ഇ



# വന്ദനശ്ലോകങ്ങൾ

൧. യദ്ഗാനോദകപാനമത്തമധുപാഃകണ്ണ്ഠദ്വയീവീജനൈ
രുദ്ധൂതാഃകിലമസ്തകോപരിജവാത്തത്സാഗ്ര്യദാകാന്തയാ।
രുദ്രാക്ഷസ്രജമാബിഭർഷിശിരസീത്യുക്ത്വോദ്യചാലിംഗിതോ
വൃത്ത്യാത്മാനിമേശിലാവനപതിർദ്ദേവ്യാപ്രസന്നാനനഃ

൨. യേകേചിത്സ്വമനോഞ്ചിതം പദയുഗം സംസേവ്യവാഗീശ്വരി
ദൃഷ്ടാരസ്സ്വമനോഞ്ചിതംനതുപദംകിന്തുത്തമാംഗംതവ।
തദ്ധൃദ്യത്തരലാക്ഷമദ്യചരണംചേകീയമാനസ്യമേ
കിന്നോദ്യത്തരലാക്ഷമാനനമുദേന്മോദായനേത്രാധ്വനി॥

൩. ശംഖോല്ലാസിഗളേമുകുന്ദവിധിഹൃച്ചിച്ഛാധികേകച്ഛപ
സ്രുദ്ധ്വാലുപ്രപദേയികുന്ദരദനാള്യാനീലപത്മേക്ഷണേ।
ശ്രീവിദ്യേമകരധ്വജാശ്രിതമഹാപത്മാടവീനായികേ
ബോഭ്രൂയാനിധിഗാത്രിമേപ്രതികലാസർവ്വാർത്ഥസിദ്ധിപ്രദാ॥

൪. കാളീകാളാംബുദാളീപ്രതിനവസുഷമാ
സർവ്വധൂളീജനാളി
കേളീനിർഘൃതചെട്ഗന്ധുനിതനിശമന
ത്രസ്തനാകാരിപാളീ।
നാളീകാക്ഷാജ്ഞജിഷ്ണുപ്രമുഖനതിലസൽ
കല്പവല്ലീമധൂളി
കേളീസൌധായമാനേമമമനസിനരീ
നർത്തുപുണ്യപ്രതോളീ॥

